SCHEDULE

| | *Name* (1) | *Court of Session* (2) |
|---|---|---|
| 1. | Shri M. Arumughan | Kozhikode |
| 2. | „ M. K. Krishnan | Tellicherry. |
| 3. | „ K. Haridasan Pillai | Alleppey. |

(7)

No. A3-38731/83 (C.S.). *5th November* 1983.

In exercise of the powers conferred by article 229 of the Constitution of India, the Acting Chief Justice hereby makes the following amendment to the Kerala High Court Service Rules, 1970, namely:—

AMENDMENT (C. S. 57)

In the said Rules:

1. In rule 4 under Division II the following shall be inserted after Category 16 C and before Category 17.

16 D "Electrician-cum-plumber"

2. In the table below rule 6, under Division II, the following shall be respectively inserted in the three columns after category 16 C and before Category 17,

| (1) | (2) | (3) |
|---|---|---|
| 16 D Electrician-cum-plumber | Promotion, transfer or direct recruitment | Not specified |

3. In Annexure I, under Division II, the following shall be respectively inserted in the four columns after category 16 C and before category 17.

| (1) | (2) | (3) | (4) |
|---|---|---|---|
| Category 16 D | Electrician-cum-plumber | Pass in Std. VII and I.T.I. Certificate in the trades of Electrician or Wireman and license in plumbing. | Nil |

(8)

No. B1-25032/83. *23rd November* 1983.

In exercise of the powers conferred by section 9(3) of the Code of Criminal Procedure, 1973, the High Court of Kerala hereby appoints the persons mentioned in column (1) of the schedule hereto attached to be an Additional Sessions Judge to exercise jurisdiction in the Court of Session mentioned against his name in column (2) thereof from the date of taking charge.

SCHEDULE

| *Name of Officer* (1) | *Court of Session* (2) |
|---|---|
| Sri K. A. Mohammed Shafi | Trichur |

(9)

No. B1-25032/83. *23rd November* 1983.

In exercise of the powers conferred by section 9(3) of the Code of Criminal Procedure, 1973 the High Court of Kerala hereby appoints the person mentioned in column (1) of the schedule hereto attached to be an Assistant Sessions Judge to exercise jurisdiction in the Court of Session mentioned against his name in column (2) thereof from the date of taking charge.

SCHEDULE

| *Name* (1) | *Court of Session* (2) |
|---|---|
| Sri P. Thankappan | Tellicherry |

(10)

No. B2-48096/82. *9th September* 1983.

In exercise of the powers conferred by section 11 (2) of the Code of Criminal Procedure, 1973, the High Court of Kerala hereby appoints the persons mentioned in column (1) of the Schedule hereto attached, to be Judicial Magistrates of the Second Class to preside over the Courts specified against their names in column (2) thereof from the date of taking charge.

SCHEDULE

| *Name* (1) | *Court* (2) |
|---|---|
| Shri T. Kochumman | Judicial Second Class Magistrate's Court, Erattupetta. |

(11)

No. B2-48096/82. *9th September* 1983.

In exercise of the powers conferred by proviso (c) to subsection (2) of section 167 of the Code of Criminal Procedure, 1973, the High Court of Kerala hereby specially empowers the Judicial Magistrates of the Second Class shown in column (1) of the Schedule hereto attached to authorise detention of the accused in the custody of the police in the circumstances stated therein from the date of taking charge.

SCHEDULE

(1)

Sri T. Kochumman, Judl. Magistrate of the Second Class, Erattupetta.

(12)

No. B2-48096/82. *9th September* 1983.

In exercise of the powers conferred by section 261 of the Code of Criminal Procedure, 1973, the High Court of Kerala hereby confers on the Magistrates of the Second Class mentioned in the schedule hereto power to try summarily the offences mentioned generally in the said section till 31-7-1984.

SCHEDULE

Sri T. Kochumman, Judl. Magistrate of the Second Class, Erattupetta.

(13)

B2-42187/83. *21st November* 1983.

(i)

In exercise of the powers conferred by section 11 (2) of the Code of Criminal Procedure, 1973, the High Court of Kerala hereby appoints the person mentioned in column (1) of the schedule hereto attached to be Judicial Magistrates of the First Class to preside over the Court specified against his name in column (2) thereof from the date of taking charge.

SCHEDULE

| *Name* (1) | *Court* (2) |
|---|---|
| Sri N. A. Radhakrishnan | Judicial First Class Magistrate's Court, II Tellicherry. |

(ii)

In exercise of the powers conferred by subsection (1) of section 260 of the Code of Criminal Procedure 1973, the High Court of Kerala hereby specifically

empowers the Magistrate of the First Class mentioned in column (1) of the Schedule hereto attached to try in a summary way all the offences mentioned in the said subsection.

SCHEDULE

*Name of the Magistrate of the First Clas*

(1)

Sri. N. A. Radhakrishuan

By order,

M. C. MADHAVAN,
*Registrar.*

Cochin.

## ORDERS

(1)

No. B1-38494/83. 21*st November* 1983.

Shri George D. Kinattinkal, Sheristadar, District Court, Palghat is granted, subject to eligibility, commuted leave for 29 days from 2-11-1983 to 30-11-1983.

(2)

No. B1-40258/83. 17*th November* 1983.

Smt. C. K. Devaky Kesavan, Sheristadar, Sub Court, Trichur is granted, Subject to eligibility, half pay leave for 30 days from 18-10-1983 to 16-11-1983 with permission to prefix the holidays from 15-10-1983 to 17-10-1983 to the leave.

(3)

No. B1-35423/83. 17*th November* 1983.

Smt. V. M. Kali, Sheristadar, Sub Conrt, Irinjalakuda is granted, subject to eligibility, half pay leave for 14 days from 18-10-1983 to 31-10-1983 with permission to prefix the holidays from 15-10-1983 to 17-10-1983 to the leave.

(4)

No. B2-40922/83. 15*th November* 1983.

Shri K. I. Mathew, Judicial Magistrate of the First Class, Vaikom is granted, subject to eligibility, commuted leave for 11 days from 24-10-1983 to 3-11-1983 with permission to prefix and suffix the holidays on 23-10-1983 and 4-11-1983 respectively to he leave.

(5)

No. B1-35423/83. 28*th October* 1983.

Smt. V. M. Kali, Sheristadar, Sub Court, Irinjalakuda is granted, subject to eligibility, halfpay leave for 17 days from 14-9-1783 to 30-9-1983.

By order,

M. C. MADHAVAN,
*Registrar.*

Cochin.

പരസ്യം

അടൂർ റവന്യൂ ഡിവിഷണൽ ആഫീസിൽനിന്നും പരസ്യപ്പെടുത്തുന്നതെന്തെന്നാൽ.

നമ്പർ സി2-8865/83. 1983 നവംബർ 16.

ഉടമസ്ഥനാരെന്നറിയായ്കയാൽ, പന്തളംപോലീസ് സ്റ്റേഷനിൽനിന്നും ഈ കോടതിയിൽ ഹാജരാക്കിയിട്ടുള്ളതും, അടിയിൽ വിവരം പറയുന്നവയുമായ സാധനങ്ങളെ ശരിയായ ഉടമസ്ഥരോ അവകാശികളോ ഉള്ള പക്ഷം, ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 3 മാസത്തിനകം ടി അവകാശം ഈ കോടതി മുൻപാകെ രേഖാമൂലം തെളിയിച്ച് ടി സാധനങ്ങളേറ്റു വാങ്ങിക്കൊള്ളേണ്ടതാണ്. നിശ്ചിത സമയത്തിനു ശേഷം കിട്ടുന്ന അവകാശങ്ങൾ പരിഗണിക്കുന്നതല്ല. അങ്ങിനെ അവകാശങ്ങൾ തെളിയിക്കപ്പെടാതെയിരുന്നാൽ, ടി സാധനങ്ങളിൻമേൽ ആർക്കുംതന്നെ യാതൊരു അവകാശങ്ങളും ആക്ഷേപങ്ങളും ഇല്ലെന്നുള്ള നിഗമനത്തിൽ ടി സാധനങ്ങൾ പരസ്യമായി ലേലം ചെയ്ത് വിറ്റ് സർക്കാരിലേക്കു മുതൽക്കൂട്ടുന്നതായിരിക്കും.

സാമാനങ്ങളുടെ വിവരം

1. റാലി ഇനത്തിൽപ്പെട്ടതും ഇടപ്പഴക്കം ചെന്നതും "മില്ലർ ഡൈനാമോ" ഫിറ്റുചെയ്തിട്ടുള്ളതും 202675 എന്ന് ഫ്രെയിം നമ്പർ ഉള്ളതുമായ സൈക്കിൾ—ഒന്ന് (1)
2. ഹെർക്കുലീസ് ഇനത്തിൽപ്പെട്ടതും "മില്ലർ ഡൈനാമോ" ഫിറ്റുചെയ്തിട്ടുള്ളതും, എ. കെ. 18389 എന്ന് ഫ്രെയിം നമ്പരുള്ളതുമായ സൈക്കിൾ—ഒന്ന് (1)
3. ഹെർകുലീസ് ഇനത്തിൽപ്പെട്ടതും, എസ്. എം. 8995 എന്ന് ഫ്രെയിം നമ്പരുള്ളതുമായ സൈക്കിൾ—ഒന്ന് (1)
4. ഹെർകുലീസ് ഇനത്തിൽപ്പെട്ടതും മില്ലർ ഡൈനാമോ ഫിറ്റു ചെയ്തിട്ടുള്ളതും ഐ. പി. 00734 എന്ന് ഫ്രെയിം നമ്പരുള്ളതുമായ സൈക്കിൾ—ഒന്ന് (1)
5. ഹെർകുലീസ് ഇനത്തിൽപ്പെട്ടതും നമ്പർ വ്യക്തമായി കാണാൻ സാധിക്കാത്തതും ചെയിൻകവർ കാരിയർ എന്നിവ ഫിറ്റു ചെയ്തിട്ടുള്ളതും തിരുവല്ലാ മുൻസിഫ്കോടതിയിലെ 1982-83-ലെ പതിവുകാണുന്നതുമായ സൈക്കിൾ—ഒന്ന് (1)
6. റാലി ഇനത്തിൽപ്പെട്ടതും, ചെയിൻകവർ, കാരിയർ എന്നിവ ഫിറ്റു ചെയ്തിട്ടുള്ളതും കെ. 65122 എന്നു ഫ്രെയിം നമ്പർ ഉള്ളതുമായ സൈക്കിൾ—ഒന്ന് (1)
7. റാലി ഇനത്തിൽപ്പെട്ടതും, ചെയിൻകവർ, കാരിയർ, ബല്ല് എന്നിവ ഫിറ്റു ചെയ്തിട്ടുള്ളതും, 76148 എന്ന് ഫ്രെയിം നമ്പർ ഉള്ളതുമായ സൈക്കിൾ—ഒന്ന് (1)
8. ഹെർക്കുലീസ് ഇനത്തിൽപ്പെട്ടതും, കാരിയർ, ചെയിൻകവർ എന്നിവഫിറ്റുചെയ്തിട്ടുള്ളതും എൻ. എൻ. 7466 എന്ന് ഫ്രെയിം നമ്പരുള്ളതുമായ സൈക്കിൾ—ഒന്ന് (1)
9. റാലിഇനത്തിൽപ്പെട്ടതും, ഫ്രെയിംനമ്പർ വ്യക്തമല്ലാത്തതും കാരിയർ, ചെയിൻകവർ, ബല്ല് എന്നിവ ഫിറ്റുചെയ്തിട്ടുള്ളതുമായ സൈക്കിൾ—ഒന്ന് (1)
10. റാലി ഇനത്തിൽപ്പെട്ടതും, 280263 എന്ന് ഫ്രെയിം നമ്പരുള്ളതും, ചെയിൻകവറും, കാരിയറും മുൻവശം ബംബറും ഫിറ്റു ചെയ്തിട്ടുള്ളതുമായ സൈക്കിൾ—ഒന്ന് (1)

(ഒപ്പ്)

റവന്യൂ ഡിവിഷണൽ ആഫീസ്, അടൂർ.

സബ് ഡിവിഷണൽ മജിസ്ട്രേട്ട്.

## NOTIFICATIONS

C-2151/83. 16*th November* 1983.

(i)

In exercise of the powers conferred under section 190 (2) of the Criminal Procedure, Code 1973 (Central Act 2 of 1974), the Chief Judicial Magistrate, Alleppey hereby empowers the Magistrate mentioned below to take cognizance under section 190(1) of the said code of such offences as are within his competence to investigate enquire into or try.

## NOTIFICATIONS

(1)

Ref. A1-6032/81.

18th November 1983.

In exercise of the powers conferred by section 14(1)of the Code of Criminal Procedure, 1973 (Act 2 of 1974) the Chief Judicial Magistrate, hereby defines the local areas within which the Judicial Magistrate specified in column I shall exercise all powers of the Judicial Magistrate with which he is invested as the local areas specifed in column III therein with effect from the date of taking charge.

SCHEDULE

| *Name of Magistrate and Court* | *District* | *Local limits of jurisdiction of Police Station* |
|---|---|---|
| I | II | III |
| Sri V. Raveendran, Judicial Magistrate of *2nd Class III*, Kozhikode. | Kozhikode | Second Class jurisdiction over the Police Station limits of Town, Meenchanda and Panniankara. |

(2)

A1-6339/83.

9th November 1983.

In exercise of the powers conferred by section 14(1) of the Code of Criminal Procedure, 1973 (Act 2 of 1974) the Chief Judicial Magistrate, Kozhikode hereby defines the local areas within which the Judicial Magistrate specified in column I shall exercise all powers of Judicial Magistrate with which he is invested as the local area specified in column III with effect from the date of taking charge.

SCHEDULE

| *Name of Magistrate* | *District* | *Local limits of jurisdiction of Police Station* |
|---|---|---|
| I | II | III |
| Sri P. Glory Fernandez, Judicial Magistrate of First Class, Thamarassery. | Kozhikode | First Class and Second Class jurisdiction over the Police Station limits of Thamarassery, Thiruvambady, Kodenchery and Mukkam. |

Chief Judicial Magistrate Court,
Kozhikode.

(Sd.)
*Chief Judicial Magistrate.*


Government of Kerala
1983



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 13th December 1983 / 22nd Agrahayana 1905 (Saka) [No. 49

## PART III

# Marine Department

### SHORT QUOTATION NOTICE

No. D1/129/83. *22nd November* 1983.

Sealed quotations are invited for the Supply of the following articles:—

| *Description* | *Quantity* |
|---|---|
| Integral type Street Light Fitting with parabolic deep drawn anodised Aluminium reflector and cast Aluminium integrated control gear section 125 WHPWV 1" to 1¼" O. D. pipe fitting. | 26 Nos. |

(Leaflet containing complete specification should be enclosed along with the quotation)

The envelope containing the quotation bearing the superscription "Quotation for Street Light fittings" should be addressed to the Executive Engineer, Harbour Engineering wing, Asramam Quilon-2. Intending tenderers may submit the quotations on their own papers. Last date for receipt of quotations is at 4 p. m. on 20-12-1983. Late quotations will not be accepted. The quotation will be opened at 4 p. m. on 20-12-1983 in the presence of such of tenderers or their authorised representatives who may be present at that time

The rate should be quoted in words also and it must be for supplying materials at Quilon including all Taxes. The maximum period required for delivery of the articles should also be mentioned. The firm period of this quotation will be three months from the date ...

Details of the requirement, and the conditions governing the supply can be obtained free on request from the office of the undersigned till 1 p. m. on 20-12-1983.

Office of the Executive Engineer,
Harbour Engineering wing,
Asramam, Quilon-2

P. JOSEPH THOMAS,
*Asst. Executive Engineer,*
*in addl. charge.*

(For and on behalf of the Governor of Kerala).

---

### ടെണ്ടർ പരസ്യം

നമ്പർ എച്ച് ഇ.ഡി 13/83-84. 1983 നവംബർ 22.

കേരള ഗവർണ്ണർക്കു വേണ്ടി സൂപ്രണ്ടിംഗ് എഞ്ചിനീയർ, ഹാർബർ എൻജിനീയറിംഗ് ഡിപ്പാർട്ടുമെന്റ് നോർത്ത് സർക്കിൾ, കോഴിക്കോട്-1 താഴെ പറയുന്ന പ്രവൃത്തിക്ക് 1983 ഡിസംബർ 22-ം തീയതി കൃത്യം 3 മണിവരെ പൊതുമരാമത്ത് വകുപ്പിലെയും പൊതുജനാരോഗ്യ വകുപ്പിലെയും അംഗീകൃത ബി ക്ലാസ് കരാറുകാരിൽ നിന്നും കൊച്ചിൻപോർട്ട് ട്രസ്റ്റിലെയും മംഗലാപുരം പോർട്ട് ട്രസ്റ്റിലെയും അംഗീകൃത കരാറുകാരിൽ നിന്നും സീലുവെച്ച ടെണ്ടറുകൾ സ്വീകരിക്കുന്നതാണ്. ടെണ്ടറുകൾ അന്നേ ദിവസം 3 മണി 30 മിനിറ്റിന് സൂപ്രണ്ടിംഗ് എഞ്ചിനീയർ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

- പ്രവൃത്തിയുടെ പേര് — നീണ്ടകര മത്സ്യബന്ധന തുറമുഖ പദ്ധതി—തുറമുഖത്തിനുള്ളിൽ കിടക്കുന്ന ആർമർ സ്റ്റോണുകൾ ഇളക്കി ഉദ്ദേശം 165 മീറ്റർ ദൂരത്തേക്ക് മാറ്റുന്ന പണി.
- പ്രവൃത്തിയുടെ സ്വഭാവം — തുറമുഖത്തിനുള്ളിലുള്ള പഴയ കടൽ ഭിത്തിയുടെ കല്ലുകൾ (സുമാർ 5 ടൺ തൂക്കമുള്ളവയുൾപ്പെടെ) ഇളക്കി ഡിപ്പാർട്ടുമെന്റ് ഉദ്യോഗസ്ഥന്മാരുടെ നിർദ്ദേശാനുസരണം അവർ പറയുന്ന സ്ഥലത്ത് മാറ്റി സ്ഥാപിക്കൽ.
- പ്രവൃത്തിയുടെ സ്ഥലം — നീണ്ടകര (കൊല്ലം)

അടങ്കൽ തുക—രൂപ 4,75,000

നിരത ദ്രവ്യം—രൂപ 9,500

ടെൻഡർ ഫോറത്തിന്റെ വില—അസ്സൽ രൂപ 50+ വി. നി.

പകർപ്പ് രൂപ. 5+വി. നി.

പ്രവൃത്തി തീർക്കേണ്ട കാലാവധി—5 മാസം

പ്രസ്തുത പണി എല്ലാതരത്തിലും മേൽകാണിച്ച നിശ്ചിത സമയത്തിനുള്ളിൽ തന്നെ തീർക്കേണ്ടതാണ്. ടെൻഡർ ഫോറങ്ങളും മറ്റു വിശദ വിവരങ്ങളും 15-12-1983 മുതൽ കോഴിക്കോട് ഹാർബർ എൻജിനീയറിംഗ് (നോർത്ത് സർക്കിൾ) സൂപ്രണ്ടിംഗ് എൻജിനീയറുടെ കസ്റ്റംസ് റോഡിലുള്ള കാര്യാലയത്തിൽ നിന്നും ടെൻഡർ ദിവസം ഉച്ചയ്ക്ക് 1 മണിവരെ ലഭിക്കുന്നതാണ്. 21-12-1983, 5 മണിവരെ പ്രസ്തുത ഫോറങ്ങൾ നീണ്ടകര ഫിഷിംഗ് ഹാർബർ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ലഭിക്കുന്നതാണ്. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ടെൻഡർ ഫോറങ്ങൾ ലഭിക്കുകയുള്ളൂ. ടെൻഡർ ഫോറത്തിന്റെ വില മടക്കികൊടുക്കുന്നതല്ല. ടെൻഡർ ഫോറങ്ങൾ കരാറുകാർ കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകളും, ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത കരാറുകളും തിരസ്കരിക്കുന്നതായിരിക്കും.

കേരളാ പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാവിധ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

സൂപ്രണ്ടിംഗ് എൻജിനീയറുടെ
ഓഫീസ്, ഹാർബർ
എൻജിനീയറിംഗ്
ഡിപ്പാർട്ടുമെന്റ്,
നോർത്ത് സർക്കിൾ,
കോഴിക്കോട്-1.

വി. സി. ബേബി,
സൂപ്രണ്ടിംഗ്
എൻജിനീയർ.

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടിക്കൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് എ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആന്റ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനീയർ
43 അയൺ ആന്റ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
45 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ഡൈ ആന്റ് മോൾഡ്മേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ആട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആന്റ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൗൺ ആന്റ് കൺട്രിപ്ലാനർ
59 ടർണർ
60 ട്രാക്ടർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ ഗൈഡൻസ് ആഫീസർ.

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 13th December 1983 | 22nd Agrahayana 1905 (Saka) [No. 49

## PART III

# Department of Panchayats

### NOTIFICATION

No. G6-10280/83. *8th November* 1983.

In exercise of the powers conferred under sub-section 13 of section 54 of the Kerala Panchayat *Act*, I, the Deputy Director of Panchayats, Quilon who have been authorised to exercise *the powers* vested with the Director of Panchayats as per Notification No. MS. 594/L6/DD dated 12-6-1962, notify that Sri. Gopidaskutty, Kuruvikkadu, Kizhekkekunnumma, Kavalam (Member Ward No. II) President of Kavalam Panchayat, in his case a no-confidence motion having been carried against him under subsection 13 of section 54 of the Act, and as the President has not resigned his office within two days after the passing of the motion is hereby removed from the office of the President of Kavalam Panchayat with effect from 20-10-1983.

Office of the
Deputy Director of
Panchayats,
Quilon.

P.V. Koshy,
*Deputy Director of,*
*Panchayats.*

### NOTIFICATIONS

(1)

Cl-3315/83. *9th November* 1983

It is hereby notified under Rule 9 (2) of Kerala Panchayat (Election of *President and* Vice President) Rules, 1963 that Sri T. V. Kunhikrishnan Nair, Thazhathur Vengail, Kutturamsom, Katippal desom, via Chapparappadavu has been elected on the Vice President of Eramankuttur Panchayat in the meeting held on 23-4-1983.

(2)

Cl-8139/83. *9th November* 1983.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice President) *Rules*, 1963 that Sri K. P. Kunhikoran, Perinthatta, P. O. Aravinchal, via Payyannur has been duly elected as the President of the Peringome Vayakkara Panchayat in the meeting held on 27-9-1983.

Office of the Deputy
Director of Panchayats,
*Kozhikode.*

A.K. Appooty,
*Deputy Director of Panchayat.*

### Proceedings of the Deputy Director of Panchayats, Ernakulam

Order No. C-11085/83. *2nd November* 1983.

*Read*:—1. Resolution No. 31 dated 12-5-1983 of the Erattayar Panchayat.

2. *Report* No. G6-6610/83 dated 19-8-1983 of the District Panchayat Officer, Idukki.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainments Tax Act, 1961, as delegated to the Deputy Director of Panchayats by Notification No. L2. 38864/65 dated 4-1-1966 of the Director of Panchayats, the bye-laws passed by the Erattayar Panchayat in Idukki District as per its Resolution read as 1st paper above under Section 12 of the Kerala Local Authorities Entertainments Tax Act, 1961 for *the* collection of Entertainment Tax under Section 3 of the said Act are hereby approved.

A copy of the approved bye-laws is appended.

Office of the Deputy Director
of Panchayats,
Ernakulam.

P. Parameswaran,
*Deputy Director of Panchayats.*

## ഇരട്ടയാർ പഞ്ചായത്ത് വിനോദ നികുതി

### ബൈലാ

1. ഈ നിയമാവലിക്ക് ഇരട്ടയാർ പഞ്ചായത്ത് വിനോദനികുതി നിയന്ത്രണ ഉപനിയമങ്ങൾ എന്നു പറയാം.

2. ഈ നിയമാവലി എറണാകുളം പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടർ അവർകളുടെ അംഗീകാരത്തോടു കൂടി കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ നടപടിയിൽ വരുന്നതാണ്.

3. ഈ നിയമാവലിയിൽ സന്ദർഭത്തിന് മറ്റു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം

(i) "ആക്റ്റ്" എന്നാൽ 1961-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദനികുതി ആക്ട് എന്നും (1961-ലെ ആക്ട് 20) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ചട്ടങ്ങൾ എന്നും അർത്ഥമാകുന്നു.

(ii) "പഞ്ചായത്ത്" എന്നാൽ ഇരട്ടയാർ പഞ്ചായത്ത് എന്നും

(iii) "കളക്ടർ" എന്നാൽ ഇടുക്കി ജില്ലാ കളക്ടർ എന്നും

(iv) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ കേരള പഞ്ചായത്ത് ആക്റ്റ് (1960-ലെ ആക്റ്റ് 32) അനുസരിച്ച് നിയമിക്കപ്പെട്ട ഇരട്ടയാർ പഞ്ചായത്ത് എക്സിക്യൂട്ടീവ് ഓഫീസർ എന്നും അർത്ഥമാകുന്നു.

4. ആക്റ്റിലെ 2-ാം വകുപ്പു പ്രകാരം സർക്കാർ പുറപ്പെടുവിക്കുന്ന ചട്ടങ്ങൾ കണിശമായും പാലിച്ചിരിക്കേണ്ടതാണ്.

5. ആക്റ്റിലെ 7 (1) വകുപ്പു പ്രകാരം അതാതു കാലത്ത് പ്രത്യേകമായി ഇരട്ടയാർ പഞ്ചായത്ത് അതിന്റെ തീരുമാനങ്ങൾ പ്രകാരം ഒഴിവാക്കപ്പെടുന്ന പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്തതൃത്തിക്കുള്ളിൽ വച്ച് നടത്തുന്ന ഏതൊരു വിനോദ പ്രദർശനത്തിനും പ്രദർശനത്തിന് നൽകപ്പെടുന്ന തുകയുടെ 20% (ഇരുപതു ശതമാനം) എന്ന തോതിൽ ആക്റ്റിലെ 3-ാം വകുപ്പു പ്രകാരം വിനോദനികുതി ഈടാക്കുന്നതാണ്. എന്നാൽ നാടകമാണ് പ്രദർശിപ്പിക്കുന്നതെങ്കിൽ ഓരോ പ്രദർശനത്തിനും ഇരുപത്തിയഞ്ചുരൂപ (25 രൂപ) വീതവും സർക്കസോ, കഥാപ്രസംഗമോ, ജാലവിദ്യയോ ആണ് പ്രദർശിപ്പിക്കുന്നതെങ്കിൽ ഓരോ പ്രദർശനത്തിനും 15 രൂപാ (പതിനഞ്ചു രൂപ മാത്രം) വീതവും വിനോദ നികുതി അടച്ചാൽ മതിയാകുന്നതാണ്. റിട്ടേണുകളനുസരിച്ചാണ് പ്രദർശന ഉടമ നികുതി അടയ്ക്കുവാൻ ഉദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന തുക ഡിപ്പോസിറ്റായി പഞ്ചായത്തിൽ മുൻകൂർ കെട്ടിവയ്ക്കേണ്ടതാണ്. വിനോദ നികുതിയും പ്രദർശനനികുതിയും സർചാർജുകളും പ്രദർശനം കഴിഞ്ഞതിന്റെ അടുത്ത ദിവസം വൈകുന്നേരം 3 മണിക്കു മുമ്പായി ഉടമസ്ഥൻ പഞ്ചായത്തിൽ അടച്ച് രസീത് വാങ്ങിക്കൊള്ളേണ്ടതാണ്. കോമ്പൗണ്ട് ചെയ്താണ് നികുതി അടയ്ക്കുന്നതെങ്കിൽ ആയത് എപ്പോഴും മുൻകൂറായി അടയ്ക്കേണ്ടതാണ്.

6. (എ) 5-ാം വകുപ്പിൽ എന്തുതന്നെ പ്രസ്താവിച്ചിരുന്നാലും ആക്ടിലെ 11-ാം വകുപ്പനുസരിച്ച് ഗവൺമെന്റ് പുറപ്പെടുവിച്ച ചട്ടങ്ങളിലെ 4-ാം വകുപ്പുപ്രകാരം ഏതൊരു വകുപ്പിൽപ്പെട്ട വിനോദ നികുതിയും ഒരു മൊത്തം തുകയ്ക്ക് കോമ്പൗണ്ട് ചെയ്യുവാൻ അധികാരമുണ്ടായിരിക്കുന്നതാണ്. സാധാരണ ഗതിയിൽ ആക്ടിലെ 4-ാം വകുപ്പു പ്രകാരം മൂന്നു മാസത്തേക്ക് കൊടുക്കേണ്ടിവരുന്ന മതിപ്പ് തുകയുടെ 75 % (എഴുപത്തിയഞ്ച് ശതമാനം) ത്തിൽ കുറയാത്ത തുകയ്ക്ക് മാത്രമേ ഒരു തവണക്ക് കോമ്പൗണ്ട് ചെയ്യുവാൻ പാടുള്ളു.

(ബി) ഏതൊരു പ്രദർശനത്തിന്റെ നികുതിയാണോ മേൽ പ്രസ്താവിച്ചവിധം കോമ്പൗണ്ട് ചെയ്യുന്നത് ആ വിനോദപ്രദർശനത്തിന്റെ ഉടമസ്ഥനോ അദ്ദേഹം രേഖാമൂലം സ്വന്തം ഉത്തരവാദിത്വത്തിൽ അധികാരപ്പെടുത്തിയിട്ടുള്ള മാനേജരോ പ്രദർശനംമൂലം മൊത്തത്തിൽ ഉണ്ടായിട്ടുള്ള വരുമാനത്തിന്റെ കണക്ക്, ദിവസംതോറും എക്സിക്യൂട്ടീവ് ആഫീസർക്ക് ബോധിപ്പിക്കേണ്ടതാണ്.

7. വിനോദമോ വിനോദങ്ങളോ ആരംഭിക്കുന്നതിന് ചുരുങ്ങിയത് 7 ദിവസം മുൻപായി പ്രദർശന ഉടമസ്ഥൻ അത്തരത്തിലുള്ള വിനോദമോ വിനോദങ്ങളോ തുടങ്ങുന്നതിനുള്ള അനുമതിക്കുവേണ്ടി കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം അപേക്ഷ ബോധിപ്പിച്ചിരിക്കേണ്ടതാണ്. അപേക്ഷയിൽ താഴെ പറയുന്ന വിവരങ്ങൾ വ്യക്തമായി ചേർത്തിരിക്കണം.

(i) ഉടമസ്ഥന്റെ പേര്, വീട്ടുപേര്, പിതാവിന്റെ പേര്, വയസ്സ്, വില്ലേജ്, കര, പോസ്റ്റ്.

(ii) പ്രദർശനത്തിന്റെ വിവരണം.

(iii) പ്രദർശനത്തിന്റെ സ്ഥലം, സർവ്വേ നമ്പർ, കെട്ടിട നമ്പർ, സമയം, കാലം.

(iv) പ്രദർശനത്തിന് അനുവദിക്കപ്പെട്ട ക്ലാസുകളും നിരക്കുകളും

(v) പ്രദർശനം നിയന്ത്രിക്കുന്ന രീതിയും, കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന മററു വിവരങ്ങളും.

8. ഈ നിയമാവലിയിലെ 7-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്തതും ശരിയായി പൂരിപ്പിച്ചിട്ടില്ലാത്തതുമായ അപേക്ഷകൾ തള്ളിക്കളയുവാൻ കാര്യനിർവ്വഹണാധികാരസ്ഥന് അധികാരമുണ്ടായിരിക്കുന്നതാണ്. മറ്റു സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥൻ യുക്തമെന്നു തോന്നുന്ന നിബന്ധനകൾക്കും, നിയന്ത്രണങ്ങൾക്കും വിധേയമായി അനുവാദം നൽകാവുന്നതാണ്. പ്രദർശനത്തിന്റെ ഉടമസ്ഥൻ അനുമതിയിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനയോ നിയന്ത്രണമോ തെററി പ്രവർത്തിക്കുകയോ ലംഘിക്കുകയോ ചെയ്താലോ, ആക്റ്റിലെയോ ചട്ടങ്ങളിലെയോ ഉപനിയമങ്ങളിലെയോ വ്യവസ്ഥകൾ ലംഘിക്കുകയോ ചെയ്താലോ ഏതെങ്കിലും വിധത്തിലുള്ള കപടമാർഗ്ഗങ്ങളിലൂടെയോ അനുമതി കൈവശമാക്കുകയോ ചെയ്താലോ കാര്യനിർവ്വഹണാധികാരസ്ഥന് അനുമതി റദ്ദു ചെയ്യാനോ സസ്പെൻറ് ചെയ്യാനോ അധികാരം ഉണ്ടായിരിക്കുന്നതാണ്.

9. അനുമതി റദ്ദു ചെയ്യുകയോ സസ്പെൻറു ചെയ്യുകയോ ചെയ്യുന്ന കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ ഓരോ കല്പനയും രേഖാമൂലമായിരിക്കേണ്ടതും അങ്ങിനെ ചെയ്യാനുള്ള കാരണം അതിൽ രേഖപ്പെടുത്തിയിരിക്കേണ്ടതുമാണ്.

10. ഈ നിയമാവലി പ്രകാരം നൽകുന്ന ഏതൊരു അനുമതിയിലും കാര്യനിർവ്വഹണാധികാരസ്ഥൻ കയ്യൊപ്പിട്ടിരിക്കേണ്ടതും പ്രദർശനത്തിന്റെ സ്ഥലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ, പരിധി മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

11. അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻറ് ചെയ്യുകയോ, അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെൻറ് ചെയ്തതു പിൻവലിക്കലോ, അനുമതി പുതുക്കലോ ചെയ്യുന്നതുവരെയുള്ള കാലം അനുമതി ഇല്ലാത്ത കാലമായി കണക്കാക്കേണ്ടതാണ്.

12. (എ) ടിക്കററുവഴി പ്രവേശനം അനുവദിക്കപ്പെടുന്ന വിനോദപ്രദർശനത്തിന്റെ ഉടമസ്ഥനോ, മാനേജരോ പ്രദർശനം ആരംഭിക്കുന്നതിന് 3 ദിവസം മുമ്പ് ഓരോ ക്ലാസ്സിന്റെയും ടിക്കററിന്റെയും വിവരവും ടിക്കററു നിരക്കും, ഉപകാരമായും, സൗജന്യമായും നൽകാനുദ്ദേശിക്കുന്ന ടിക്കററുകളുടെ വിവരവും അടങ്ങിയ ഒരു സ്റ്റേറ്റ്മെൻറും ടിക്കററുകളും കാര്യനിർവ്വഹണാധികാരസ്ഥന്റെ മുമ്പാകെ ബോധിപ്പിക്കേണ്ടതാണ്. ടിക്കററുകളും സ്റ്റേറ്റുമെൻറും ബോധിപ്പിക്കുവാനുള്ള സമയപരിധി മതിയായ കാരണങ്ങളാൽ

തെളിയിക്കപ്പെട്ടാൽ 200 (ഇരുനൂറ് ഉറുപ്പിക) ക. വരെ പിഴയോ, ജയിൽ ശിക്ഷയോ വിധിക്കാവുന്നതാണ്.

24. വിനോദ നികുതി പരിശോധനക്കായി അധികാരപ്പെടുത്തിയ ഉദ്യോഗസ്ഥന്മാർ ഇൻഡ്യൻ ശിക്ഷാ നിയമത്തിലെ 21-ാം വകുപ്പുപ്രകാരം സർക്കാർ ഉദ്യോഗസ്ഥന്മാരായി കണക്കാക്കാവുന്നതാണ്.

25. ഏതൊരു സിനിമ പ്രദർശനത്തിന്റെ ഉടമസ്ഥനും പ്രദർശനം തുടങ്ങി ½ (അര) മണിക്കൂറിനുള്ളിൽ ടിക്കറ്റു വില്പന അവസാനിപ്പിക്കേണ്ടതാണ്. യാതൊരു കാരണവശാലും നടന്നുകൊണ്ടിരിക്കുന്ന പ്രദർശനത്തിന് പിന്നീട് ടിക്കറ്റു വിൽക്കുവാൻ പാടുള്ളതല്ല. വിറ്റ ടിക്കറ്റുകളുടെ വിവരങ്ങളും നികുതി സംഖ്യയും മറ്റും ചട്ടങ്ങളിലെ 16, 24, 30 വകുപ്പു പ്രകാരം ഉണ്ടാക്കിയ ഫോറം III രജിസ്റ്ററിൽ അപ്പോൾ തന്നെ എഴുതി പൂരിപ്പിക്കേണ്ടതാണ്. ഈ രജിസ്റ്ററിൽ ഫിലിം പ്രതിനിധിയും പ്രദർശന ഉടമയും അതിൽ അടങ്ങിയ വിവരങ്ങൾ സത്യമാണെന്നതിലേക്ക് കയ്യൊപ്പ് ഇടേണ്ടതാണ്. പരിശോധനാ ഉദ്യോഗസ്ഥന്മാർക്ക് രജിസ്റ്ററിലെ വിവരങ്ങൾ ശരിയാണോ എന്നു നോക്കി അഭിപ്രായം എഴുതാവുന്നതാണ്. ഇതിന്റെ ഒരു കോപ്പി അടുത്ത പ്രവർത്തി ദിവസം ഉച്ചക്കുമുമ്പായി പഞ്ചായത്തിൽ ബോധിപ്പിക്കേണ്ടതാണ്.

26. ഏതൊരു പ്രദർശന ഉടമസ്ഥനും പ്രദർശനാവസാനംവരെ സ്ഥലത്ത് ഉണ്ടായിരിക്കേണ്ടതാണ്. വല്ല കാരണവശാലും സ്ഥലം വിട്ടു പോകുകയാണെങ്കിൽ പൂർണ്ണാധികാരത്തോടെ മാനേജരെയോ, മറ്റ് ജോലിക്കാരെയോ ഏൽപ്പിക്കേണ്ടതാണ്

27. ഏതൊരു വിനോദ നികുതി പ്രദർശന സ്ഥലത്തുംചെന്ന് പരിശോധിക്കുന്നതിനും നിയമസംബന്ധമായ വകുപ്പുകളും ചട്ടങ്ങളും ഉപനിയമങ്ങളും പൂർണ്ണമായി പാലിച്ചുവരുന്നുണ്ടോ എന്നും സ്വയം തിരുമാനമെടുക്കുന്നതിനും ആയതിനുവിരുദ്ധമായാണ് പ്രവർത്തിക്കുന്നതെന്ന് ബോദ്ധ്യപ്പെടുകയോ അല്ലെങ്കിൽ ആക്റ്റ് 9-ാം വകുപ്പുപ്രകാരം പഞ്ചായത്ത് അധികാരപ്പെടുത്തിയഏതെങ്കിലും ഉദ്യോഗസ്ഥന്മാരുടെ റിപ്പോർട്ടുപ്രകാരം അത്തരം പ്രദർശനങ്ങൾ തടഞ്ഞുകൊണ്ട് കല്പന പുറപ്പെടുവിക്കുന്നതിനും വേണ്ടിവന്നാൽ മേലിൽ അത്തരം സ്ഥലത്ത് വിനോദപ്രദർശനങ്ങൾ നടത്തുന്നതിനെ ബലമായി തടയുവാനും ആക്റ്റ് 10 (ii) വകുപ്പുപ്രകാരം എക്സിക്യൂട്ടീവ് ആഫീസറെ അധികാരപ്പെടുത്തിയിരിക്കും. കൂടാതെ വകുപ്പ് 10 (i) പ്രകാരം ഇത്തരം പ്രദർശന ഉടമയുടെ പേരിൽ പ്രോസിക്യൂഷൻ നടപടികൾ സ്വീകരിക്കുവാനും അധികാരം നൽകിയിരിക്കുന്നു. ഈ ആക്റ്റിലെയോ, ചട്ടങ്ങളിലെയോ നിബന്ധനകൾ നടത്തുന്നതിനായി ഏതൊരാളോടും ഏതെങ്കിലും വിവരങ്ങൾ ആവശ്യപ്പെടാൻ പരിശോധനാ ഉദ്യോഗസ്ഥന്മാരെയും അധികാരപ്പെടുത്തിയിരിക്കുന്നു.

28. ഏതെങ്കിലും കാരണവശാൽ വിനോദ പ്രദർശനം തുടർന്നു നടത്തുവാൻ സാധിക്കാതെ വരുന്നപക്ഷം അത്തരം കാണികൾക്ക് വിനോദ നികുതി സംഖ്യ മടക്കി കിട്ടാൻ അവകാശമുണ്ടായിരിക്കുന്നതല്ല. എന്നാൽ അത്തരം കാണികളെ അന്നുതന്നെയോ അല്ലെങ്കിൽ തൊട്ടടുത്ത ദിവസമോ പ്രത്യേക പാസിൻമേൽ (Pass) പ്രദർശനം കാണിക്കാവുന്നതാണ്.

29. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ, ഭാഗങ്ങളോ ലംഘിക്കുന്നവരെ 50 രൂപ (അമ്പതു ഉറുപ്പിക) വരെ പിഴ ചുമത്തുവാനും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ചു ഉറുപ്പിക) വീതവും പിഴ ചുമത്തുവാനും കാര്യനിർവ്വഹണാധികാരസ്ഥന് അധികാരം ഉണ്ടായിരിക്കുന്നതാണ്.

## Proceedings of the Deputy Director of Panchayats, Malappuram

Order No. A2-945/83/K. Dis. *11th October* 1983.

*Read*.—1. Resolution No. 10 dated 16-7-1982 of Thachampara Panchayat.

2. Letter No. 64/82(11) dated 18-1-1983 of the Executive Officer, Thachampara Panchayat.

3. Letter No. G3-1494/83 dated 7-2-1983 of the District Panchayat Officer, Palghat.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainment Tax Act, 1961, (Act 20 of 1960) delegated to the Deputy Director of Panchayats in Notification No. L2-28864/65 dated 4-1-1966 of the Director of Panchayats, Trivandrum the bye-laws passed by Thachampara Panchayat in Malapuram District, as per the resolution read as first, paper above, under the powers vested in it vide section 12 (1) and (2) of Kerala Local Authorities Entertainment Tax Act 1961 is herrby approved. A copy of the approved byelaw is appended.

P. SREEDHARAN NAIR,
Malapuram. *Deputy Director of Panchayats.*

### തച്ചമ്പാറ പഞ്ചായത്ത് വിനോദ നികുതി

### ബൈലാ

1. ഈ നിയമാവലിക്ക് തച്ചമ്പാറ പഞ്ചായത്തിലെ വിനോദനികുതി ബൈലാ എന്ന് പേർ പറയാം.

2. ഈ നിയമാവലി പരസ്യപ്പെടുത്തുന്ന തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. നിർവ്വചനങ്ങൾ:—ഈ നിയമാവലിയിൽ സന്ദർഭത്തിന് മറ്റു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം,

(1) "ആക്റ്റ്" എന്നാൽ 1961-ലെ കേരള വിനോദനികുതി ആക്റ്റ് (1961-ലെ 20-ാം നമ്പർ ആക്റ്റ്) എന്നർത്ഥമാകുന്നു.

(2) "പഞ്ചായത്ത്" എന്നാൽ തച്ചമ്പാറ പഞ്ചായത്ത് എന്നും അർത്ഥമാകുന്നു.

(3) "ഗവൺമെന്റ്" എന്നാൽ കേരള ഗവൺമെന്റ് എന്നുഅർത്ഥമാകുന്നു.

(4) "കളക്റ്റർ" എന്നാൽ പാലക്കാട് ജില്ലാ കളക്റ്റർ എന്നുർത്ഥമാകുന്നു.

(5) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ കേരള പഞ്ചായത്ത് ആക്റ്റ് 2-ാം വകുപ്പ് 12-ാം വകുപ്പനുസരിച്ച് നിയമിക്കപ്പെട്ട തച്ചമ്പാറ പഞ്ചായത്ത് കാര്യനിർവ്വഹണാധികാരധികാരസ്ഥൻ എന്നർത്ഥമാകുന്നു.

(6) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരള വിനോദ നികുതി ചട്ടങ്ങൾ എന്നും അർത്ഥമാകുന്നു.

4. ആക്റ്റിലെ 7 (1), (3) എന്നീ വകുപ്പുകൾ അനുസരിച്ച് പ്രത്യേകമായി അതാതുകാലത്ത് പഞ്ചായത്ത് ഒഴിവാക്കപ്പെടുന്ന പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്തതിർത്തിയിൽ വച്ച് നടത്തുന്ന എല്ലാ വിനോദ പ്രദർശനങ്ങൾക്കും ആക്റ്റ് 3-ാം വകുപ്പുപ്രകാരം പ്രദർശന പ്രവേശന സംഖ്യയുടെ 25 % (ഇരുപത്തഞ്ച് ശതമാനം) നിരക്കിൽ വിനോദ നികുതി ഈടാക്കാവുന്നതാണ്. വിനോദനികുതിയുടെ 60% നിരക്കിൽ അധിക വിനോദ നികുതി ഈടാക്കുന്നതാണ്. റിട്ടേണുകൾ അനുസരിച്ചാണ് പ്രദർശന ഉടമ നികുതി അടയ്ക്കുവാൻ ഉദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്നതുക ഡിപ്പോസിറ്റായി പഞ്ചായത്തിൽ ഒടുക്കേണ്ടതാണ്. വിനോദ നികുതിയോടൊപ്പം അധികവിനോദ നികുതിയും, പ്രദർശന നികുതിയും, സർച്ചാർജും പ്രദർശനത്തിന് തൊട്ടടുത്തദിവസം പകൽ 12 മണിക്ക് മുമ്പായി പഞ്ചായത്താഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്. കോമ്പൗണ്ട് ചെയ്താണ് അടക്കുന്നതെങ്കിൽ ആയത് എപ്പോഴും മുൻകൂറായി അടയ്ക്കേണ്ടതാണ്.

4. (a) ഓരോ നാടക പ്രദർശനത്തിനും 25 ക. (ഇരുപത്തി അഞ്ച് രൂപ) വീതവും ഓരോ സർക്കസ് പ്രദർശനത്തിന് 15 ക.—(പതിനഞ്ച് രൂപ) വീതവും വിനോദ നികുതി ഈടാക്കാവുന്നതാണ്.

സമർപ്പിച്ചുകൊള്ളേണ്ടതും പ്രസ്തുത സ്ഥലത്തുനിന്ന് പ്രദർശന ഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഹാജരാക്കേണ്ടതുമാണ്. സിനിമാ പ്രദർശനത്തെ സംബന്ധിച്ചിടത്തോളം മേൽ നിർദ്ദേശിച്ചിട്ടുള്ളതും കൂടാതെ പ്രദർശനമുടമ ഫിലിം വിതരണക്കാർക്ക് നൽകുന്നതുമായ ഡെയിലി കളക്ഷൻ റിപ്പോർട്ടിന്റെ ഒരു പ്രതിയും കൂടി സമർപ്പിക്കേണ്ടതും പ്രസ്തുത ഡി. സി. ആറിൽ ഫിലിം റിപ്രസന്റേറ്റീവും പ്രദർശന ഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പു വയ്ക്കേണ്ടതും, ടിക്കറ്റു വില്പനയുടെ കണക്കും ബാക്കി വരുന്ന ടിക്കറ്റും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതുമാണ്. ശേഖരിക്കപ്പെടുന്ന ടിക്കറ്റും മറ്റെല്ലാവിധത്തിലുള്ള കണക്കുകളും കാര്യനിർവ്വഹണാധികാരസ്ഥനോ ഈ നിയമാവലി 9-ാം വകുപ്പുപ്രകാരം അധികാരപ്പെട്ട ഉദ്യോഗസ്ഥനോ ആവശ്യപ്പെട്ടാൽ പ്രദർശന ഉടമ കാണിക്കേണ്ടതുമാണ്.

20. ആക്റ്റിനോ, ചട്ടങ്ങൾക്കോ, ഈ നിയമാവലിക്കോ വിധേയമായി കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന ഏതൊരു നിർദ്ദേശവും പ്രദർശന ഉടമസ്ഥനോ, അയാളുടെ ഏജന്റോ പ്രവർത്തിക്കാരോ അനുസരിക്കാൻ ബാദ്ധ്യസ്ഥരായിരിക്കുന്നതാണ്.

21. ആക്റ്റിലെ ഏഴാം വകുപ്പിലെ 1-ാം ഉപവകുപ്പുപ്രകാരം വിനോദ നികുതിയിൽ നിന്നും ഒഴിവാക്കുവാൻ അപേക്ഷിക്കുന്ന ഉടമസ്ഥൻ പ്രദർശന ദിവസത്തിന് 14 ദിവസത്തിനു മുമ്പായി (കാര്യനിർവ്വഹണാധികാരസ്ഥന് സമയപരിധിയുടെ കാര്യത്തിൽ ഇളവ് ചെയ്തുകൊടുക്കാവുന്നതാണ്). അങ്ങനെയുള്ള അപേക്ഷയോടൊപ്പം 5 രു. (അഞ്ചു രൂപ) കൂടി പഞ്ചായത്തിൽ അടയ്ക്കേണ്ടതാണ്. ഒഴിവിനുവേണ്ടി ലഭിക്കുന്ന അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ തന്റെ റിപ്പോർട്ടോടുകൂടി പഞ്ചായത്തിന്റെ തീരുമാനത്തിനുവേണ്ടി വയ്ക്കേണ്ടതാണ്. പഞ്ചായത്ത് പ്രതികൂലമായി തീരുമാനിക്കുന്നതായാൽ ഉടമസ്ഥന് ആവശ്യമെന്ന് തോന്നുന്നപക്ഷം കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റെയോ കളക്ടറുടെയോ തീരുമാനം ഉണ്ടാകുന്നതിനു മുമ്പ് പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശന ഉടമ മേൽപ്രകാരമുള്ള നികുതി സംഖ്യ ഡിപ്പോസിറ്റായി പഞ്ചായത്തിൽ അടയ്ക്കേണ്ടതും ആക്ടിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതുമാണ്. ഒഴിവ് അനുവദിക്കുന്നതിനു മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്ന് തോന്നുന്ന ഒരു സംഖ്യ ഡിപ്പോസിറ്റായി വയ്ക്കുവാൻ പ്രദർശന ഉടമയോട് ആവശ്യപ്പെടാവുന്നതുമാകുന്നു.

22. ഈ നിയമാവലിയിലെ ഏതെങ്കിലും വ്യവസ്ഥകൾ ലംഘിക്കുന്നവർക്ക് 50 രൂപ (അമ്പതു രൂപ) വരെ പിഴ ചുമത്താവുന്നതും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ചു രൂപ) വീതം പിഴ ചുമത്താവുന്നതുമാകുന്നു.

---

## NOTIFICATION

No. G6-10652/83. 22nd *November* 1983.

In exercise of the powers conferred under sub-section 13 of Section 54 of the Kerala Panchayats Act, I, the *Deputy* Director of Panchayats, Quilon who have been authorised to exercise the powers vested with the Director of Panchayats, as per Notification No. MS. 594/Lii/DD dated 12-7-1962, notify that Sri S. Rajasekharan Nair, Leena Cottage, Poomalliyoorkonam, Peroorkada P. O., President of Chettivilakom Panchayat, in his case no confidence motion having been carried against under sub-section 13 of Section *54 of* the Act, and the President has not resigned his office within Two days after the passing of the motion, is hereby removed from the office of the President, Chettivilakom Panchayat with effect from 17-11-1983.

Office of the
Deputy Director of
Panchayats, Quilon.

P. V. KOSHY,
*Deputy Director of*
*Panchayats.*

